# അല്ല, എന്താണീ ജമാഅത്തെ ഇസ്‌ലാമി?

അൻവർ അബൂബക്കർ

"ജമാഅത്തെ ഇസ്‌ലാമി അതിന്റെ പേര് സൂചിപ്പിക്കുന്ന പോലെ ഒരിസ്‌ലാമിക ആദർശ പ്രസ്ഥാനമാണ്. അതിനാൽ പ്രവാചകൻമാരുടെ പാത പിന്തുടരാൻ പ്രതിജ്ഞാബദ്ധമാണത്. ചരിത്രത്തിന്റെ ഇരുളടഞ്ഞ നാഴികകളിൽ ദിവ്യവെളിപാടുകളുടെ പ്രഭ പ്രസരിപ്പിച്ച പ്രവാചകൻമാരൊക്കെയും പ്രബോധനം ചെയ്ത മൗലികാദർശം ഒന്നു തന്നെയാണ്. 'ലാഇലാഹ ഇല്ലല്ലാഹു' എന്ന വിശുദ്ധ വാക്യം."[1]

അഴകുള്ള ചക്കയിൽ ചുളയില്ല എന്നു പറഞ്ഞതുപോലെയാണ് ജമാഅത്തിനെ കുറിച്ചുള്ള മേൽപ്രസ്താവന. പുറമേക്കു ഭംഗി പ്രകടിപ്പിക്കുന്ന ഇതുപോലെയുള്ള ഉദ്ധരണികൾ ആകൃതിപ്പെടുത്താൻ മിടുക്കരാണിവർ. അന്തസ്സാരം തീരെയില്ലാത്ത ഇത്തരം പൊള്ളയായ വർത്തമാനങ്ങൾ ഇവരുടെ കൈവശം ഇനിയും ധാരാളമുണ്ട്. ഒരുദാഹരണമിതാ:

"ജമാഅത്തെ ഇസ്‌ലാമി സ്വയം വിശേഷിപ്പിക്കുന്നത് പോലെ ഒരു നവോത്ഥാന പ്രസ്ഥാനമാണ്. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ ഉദയം ചെയ്ത ശക്തിമത്തായ ഇസ്‌ലാമിക പ്രസ്ഥാനം. കാലദൈർഘ്യത്താലോ ബാഹ്യാന്തര ശക്തികളുടെ സമ്മർദ്ദത്താലോ ദീനുൽ ഇസ്‌ലാമിൽ കടന്നുകൂടിയ അനിസ്‌ലാമിക അംശങ്ങളെ തൂത്ത് മാറ്റുകയും ദീനിൽ നിന്ന് എടുത്ത് മാറ്റപ്പെട്ട വശങ്ങൾ യഥാസ്ഥാനങ്ങളിൽ പുനഃപ്രതിഷ്ഠിക്കുകയും ചെയ്തുകൊണ്ട് ഇസ്‌ലാമിനെ തനതായ രൂപത്തിൽ പുനരവതരിപ്പിക്കുകയാണ് നവോത്ഥാന പ്രസ്ഥാനത്തിന്റെ മൗലിക ധർമ്മം."[2]

ഒന്നുകൂടി കേൾക്കുക:

"ദീനിന്റെ സമ്പൂർണമായ സംസ്ഥാപനമാണ് ജമാഅത്തെ ഇസ്‌ലാമിയുടെ ലക്ഷ്യം. അതിൽ തീർച്ചയായും സംശുദ്ധമായ തൗഹീദിന്റെ പ്രചാരണവും ശിർക്ക് ബിദ്അത്തുകൾക്കെതിരായ സമരവും ഉൾപ്പെടുന്നു."[3]

ജമാഅത്തെ ഇസ്‌ലാമി അവകാശപ്പെട്ടതുപോലെ ഇവരുടെ പ്രയത്നങ്ങൾ തൗഹീദിന്റെ പ്രചാരണവും ശിർക്ക് ബിദ്അത്തുകൾക്കെതിരായ സമരവും, ദീനിൽ നിന്ന് എടുത്ത് മാറ്റപ്പെട്ട വശങ്ങൾ യഥാസ്ഥാനങ്ങളിൽ പുനഃപ്രതിഷ്ഠിക്കലുമൊക്കെയായിരുന്നുവെങ്കിൽ കൃത്യമായ ഒരാദർശം സമൂഹത്തിന് മുമ്പിൽ അവതരിപ്പിക്കാൻ ഇവർക്ക് കഴിയുമായിരുന്നു. അതിന്റെ ഫലമെന്നോളം ഒരു നവോത്ഥാന പ്രസ്ഥാനത്തിന്റെ പ്രശംസാപത്രം ഇവർക്ക് വകവെച്ചുകൊടുക്കാൻ മുജാഹിദുകൾക്ക് യാതൊരു പ്രയാസവുമുണ്ടാകില്ല. എന്നാൽ

1 ജ.ഇ. ഒരു ലഘുപരിചയം, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

2 ടി.കെ. അബ്ദുല്ല, ജ.ഇ. ഒരു നവോത്ഥാന പ്രസ്ഥാനം, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

3 ഒ. അബ്ദുറഹ്മാൻ, ഇസ്‌ലാം, ഇസ്‌ലാമിക പ്രസ്ഥാനം, ചോദ്യങ്ങൾക്ക് മറുപടി, പേജ് 450

ജമാഅത്തിന്റെ പ്രസ്തുത അവകാശവാദങ്ങളിലൊന്നും തന്നെ ഒരംശം ശരികലർന്നിട്ടില്ല എന്നതാണ് വാസ്തവം. അല്ലെങ്കിൽ ഹുകുമത്തെ ഇലാഹിയുടെ പേരിൽ പടുത്തുയർത്ത അജണ്ടകൾ നടപ്പിലാക്കാൻ എളുപ്പമല്ലെന്നു മനസിലാക്കിയപ്പോൾ മുകളിൽ പറഞ്ഞ ആദർശപ്രഖ്യാപനമെല്ലാം ചവറ്റുകൊട്ടയിലേക്ക് തള്ളിക്കൊണ്ട് ഇപ്രകാരം ഇവർക്കെഴുതേണ്ടി വരില്ലായിരുന്നു:

"ജമാഅത്ത് എല്ലാവിഭാഗക്കാരെയും മദ്ഹബുകളെയും സംഘടനയിൽ ചേർത്തു. അതിൽ അഹ്ലുൽ ഹദീസിൽപെട്ടവരും ബറേൽവികളും ദയൂബന്തികളുമുണ്ട്. ശിയാക്കളിൽ നിന്ന് ആരും ജമാഅത്തിൽ അംഗങ്ങളായിട്ടില്ലെങ്കിലും അനുഭാവികളിൽ അവർ ധാരാളമുണ്ട്. നിങ്ങൾക്ക് ശരിയായിതോന്നുന്ന മദ്ഹബ് പ്രകാരം നിങ്ങൾ പ്രവർത്തിച്ചോളൂ. പക്ഷെ മറ്റുള്ളവരുടെ മേൽ അടിച്ചേൽപ്പിക്കരുത്. നിങ്ങൾക്ക് ശരിയാണെന്ന് തോന്നാത്തത് ചെയ്യാതിരുന്നുകൊള്ളൂ. പക്ഷെ മറ്റുള്ളവരും അത് ശരിയായി കരുതാതെ ഉപേക്ഷിക്കണമെന്ന് ശാഠ്യംപിടിക്കരുത്. അപ്രകാരം എല്ലാവരും ചേർന്ന് ഇസ്ലാമിക വ്യവസ്ഥിതിയുടെ സംസ്ഥാപനത്തിന് വേണ്ടി ശ്രമിക്കും എന്ന സിദ്ധാന്തപ്രകാരമാണ് ജമാഅത്തെ ഇസ്ലാമി രൂപീകൃതമായത് തന്നെ."[4]

ചുരുക്കി പറഞ്ഞാൽ ഒരു മതേതര ഇന്ത്യക്കുപകരം ഒരു മദ്ഹബേതര ഇസ്ലാമിക രാഷ്ട്രം! നടേ സൂചിപ്പിച്ച വിഭാഗക്കാരുമായി കൈകോർത്തുകൊണ്ടാണ് ദീനിൽ നിന്നും എടുത്തുമാറ്റപ്പെട്ട വശങ്ങൾ യഥാസ്ഥാനങ്ങളിൽ പുനഃപ്രതിഷ്ഠിക്കാൻ ജമാഅത്തെ ഇസ്ലാമി പരിശ്രമിക്കുന്നത് എന്നത് കൗതുകം ഉണർത്തുന്നുണ്ട്! അതിലും ബഹുരസം ജമാഅത്തിന്റെ ശിർക്ക് ബിദ്അത്തുകൾക്കെതിരിലുള്ള സമരമാണ്. ശിയാക്കളിലെ മെമ്പർ പ്രസ്തുത സമരത്തിൽ ഇല്ലെങ്കിലെന്താ, അവർക്ക് തതുല്യമായിതന്നെ കഠിന ശിർക്ക് ചെയ്യുന്ന ബറേൽവികൾ സംയോജകരായി കൂടെ ഉണ്ട്. ഇവരെല്ലാവരെയും ഉൾകൊള്ളിച്ചു കൊണ്ടുള്ള ഇസ്ലാമിക വ്യവസ്ഥിതിയുടെ സംസ്ഥാപനം സൈദ്ധാന്തവത്കരിച്ചാണത്രെ ജമാഅത്തെ ഇസ്ലാമി രൂപീകൃതമായത്! സമരോത്സുകമായ ജമാഅത്തിന്റെ ഇത്തരം പ്രസ്താവനകൾ മേലും കീഴും നോക്കാതെ വിഴുങ്ങുന്ന അണികൾക്ക് പിന്നെ എങ്ങിനെയാണ് 'ലാഇലാഹ ഇല്ലല്ലാഹു' എന്ന ആദർശം തിരിയുക. ഈ വിധത്തിൽ രൂപീകരിച്ച ഒരു പ്രസ്ഥാനത്തെ നമുക്ക് ഒരു കരിക്കട്ടയോട് ഉപമിക്കുന്നതിൽ തെറ്റില്ല, കാരണം അത് കഴുകും തോറും കറുക്കും. ഇക്കാര്യം ശരി വെക്കുന്ന രൂപത്തിൽ തന്നെയാണ് ജമാഅത്തെ ഇസ്ലാമിയെ പ്രതിനിധീകരിക്കുന്നവർ അതിനെ പരിചയപ്പെടുത്തുന്നത്. നോക്കു ഒരുദാഹരണം:

"നിങ്ങൾ മുസ്ലിമോ ഹിന്ദുവോ ക്രിസ്ത്യാനിയോ അതുമല്ല അവിശ്വാസിയോ ആരാകട്ടെ, നിങ്ങൾക്കും ജമാഅത്തെ ഇസ്ലാമിയിൽ ഒരു ഇടമുണ്ട്."[5]

മുകളിലെ വരിയുടെ ഗൗരവം മനസിലാക്കാൻ നമുക്ക് അതൊന്ന് മാറ്റി വായിക്കാം. 'നിങ്ങൾ മുസ്ലിമോ ഹിന്ദുവോ ക്രിസ്ത്യാനിയോ അതുമല്ല അവിശ്വാസിയോ ആരാകട്ടെ, നിങ്ങൾക്കും ഇസ്ലാമിൽ ഒരു ഇടമുണ്ട്.'

ഇസ്ലാമും ജമാഅത്തെ ഇസ്ലാമിയും വേർപിരിയുന്ന പ്രധാനപ്പെട്ട ബിന്ദുക്കളിൽ ഒന്നാണിത്. ഈമാൻ അല്പമെങ്കിലും അവശേഷിക്കുന്ന ഒരു മുസ്ലിമിനെ അതിയായി വേദനിപ്പിക്കുന്നതാണ് മേൽപ്രസ്താവന. ആദർശം മുഴുവൻ ചോർന്ന, ഇതര മതങ്ങളിൽനിന്നും യാതൊരു വ്യത്യസ്തതയും ഇല്ലാത്ത ഒരു മതമാക്കി ഇസ്ലാമിനെ പ്രതിഷ്ഠിക്കുകയോ?

---

[4] പ്രബോധനം 1970, ഡിസംബർ 19

[5] ജമാഅത്തെ ഇസ്ലാമിയും നിങ്ങളും, പ്രചാരണ കാമ്പയിൻ-2004, മലപ്പുറം ജില്ലാ കമ്മിറ്റി

നഊദു ബില്ലാഹ്! എന്നാൽ ഇസ്‌ലാം അതല്ല. താഹീദിൽ നിന്നും തുടങ്ങി മറ്റു മതങ്ങളും പ്രത്യയശാസ്ത്രങ്ങളും പറയാത്ത, ഒരു പക്ഷെ അവർക്കൊന്നും അറിയാത്ത ഒട്ടനവധി സവിശേഷതകൾ ഇസ്‌ലാമിനുണ്ട്. ലൗകിക ജീവിതത്തേക്കാളേറെ പാരത്രിക ജീവിതത്തിനാണ് അത് പ്രാധാന്യം കൊടുക്കുന്നത്. പ്രവാചകന് (ﷺ) ലഭിച്ച വെളിപാടിനനുസരിച്ചാണ് അതിന്റെ ശാസനകൾ. അതുകൊണ്ടുതന്നെ ആരിലും തെറ്റിദ്ധാരണ ജനിപ്പിക്കാതെ ചൊവ്വായ മാർഗത്തിലേക്ക് ഇതരരെ ക്ഷണിക്കുവാൻ അതിന്റെ അനുയായികൾക്ക് കഴിയും.

ٱلْحَمْدُ لِلَّهِ ٱلَّذِىٓ أَنزَلَ عَلَىٰ عَبْدِهِ ٱلْكِتَٰبَ وَلَمْ يَجْعَل لَّهُۥ عِوَجَا ۜ

“തന്റെ ദാസന്റെ മേൽ വേദഗ്രന്ഥമവതരിപ്പിക്കുകയും, അതിന് ഒരു വക്രതയും വരുത്താതിരിക്കുകയും ചെയ്ത അല്ലാഹുവിന് സ്തുതി.”[6]

അല്ലാഹുവിന്റെ ദീനിൽ വക്രത ഉണ്ടാക്കാൻ ശ്രമിച്ചാൽ അത് പിടിക്കപ്പെടുന്നതാണ്. അവക്രമായ ഇസ്‌ലാമിന്റെ സന്ദേശം ചില മിനുക്ക് പണികളോടെ ജമാഅത്തെ ഇസ്‌ലാമി സമൂഹത്തിൽ അവതരിപ്പിച്ചപ്പോൾ അതിലുള്ള വക്രത മുഴച്ചുനിൽക്കുന്നതായി അനുഭവപ്പെട്ടത് അതുകൊണ്ടാണ്. മാത്രവുമല്ല, ഇസ്‌ലാമിലെ ഏതു ശിക്ഷണങ്ങളും മനുഷ്യരാശിയുടെ മുമ്പിൽ സുതാര്യമായി അവതരിപ്പിക്കാൻ ഉതകുന്നവയാണ്. അതിനു കഴിയാതെ വരുന്നെങ്കിൽ പ്രശ്നം ഇസ്‌ലാമിന്റേതല്ല, മറിച്ച് പ്രചരിപ്പിക്കുന്ന ആദർശത്തിന്റെ പോരായ്മയാണ്. അതാണ് ജമാഅത്തെ ഇസ്‌ലാമിയെ പിടികൂടിയ അനാരോഗ്യം. പച്ചയായി ആദർശം പറയാൻ കഴിയാതെ ജനങ്ങളെ ഇക്കിളിപ്പെടുത്തികൊണ്ട് മാത്രം ഒരു പ്രസ്ഥാനത്തിന്റെ അസ്ഥിത്വം സംരക്ഷിക്കപ്പെടേണ്ട അവസ്ഥ. നോക്കൂ അപ്രകാരം ജമാഅത്തെ ഇസ്‌ലാമിയെ ഇവർ ലഘുവായി പരിചയപ്പെടുത്തുന്നത്:

“ജമാഅത്തെ ഇസ്‌ലാമി പരമ്പരാഗത ശൈലിയിലുള്ള ഒരു മത സംഘടനയല്ല. അധികാരം ലക്ഷ്യമാക്കിയ രാഷ്ട്രീയ പാർട്ടിയുമല്ല. ധാർമിക മൂല്യങ്ങളുടെ പ്രചാരണത്തിനുമാത്രം നിലകൊള്ളുന്ന സാംസ്കാരിക സംഘടനയുമല്ല. മറിച്ച് നാനാജാതി മതസ്ഥരെ ദൈവിക സന്മാർഗത്തിൽ അണിനിരത്തി, വ്യക്തി സംസ്കരണത്തിലൂടെ, ധാർമികാടിത്തറയിൽ സമൂഹത്തിന്റെ പുനഃസംവിധാനവും രാഷ്ട്രത്തിന്റെ നിർമാണവും ലക്ഷ്യംവെച്ചു പ്രവർത്തിക്കുന്ന ഒരാദർശ വിപ്ലവപ്രസ്ഥാനമാണ്.”[7]

വിളംബരം നന്നായിട്ടുണ്ട്, ഭാഷയും ആശയും ഉഷാർ. പക്ഷെ, അണികൾക്ക് സംഗതി ബോധ്യമായോ ആവോ! ഇനി, ആവശ്യം വരുമ്പോൾ ഈ നാനാജാതി മതസ്ഥരെ എന്നല്ല സ്വമതസ്ഥരെ പോലും മാറ്റിനിർത്താനുള്ള പദസമ്പത്തും പാടവവും ആവോളം ഉപയോഗിക്കാനും ജമാഅത്തിന് മടിയില്ല. അതു കൂടി കേട്ടോളൂ:

“ജമാഅത്ത് അവർഗീയ സംഘടനയാണെങ്കിൽ എന്തുകൊണ്ടതിൽ അമുസ്‌ലിംകൾക്ക് അംഗത്വം കൊടുക്കുന്നില്ല എന്ന് ചോദിക്കാറുണ്ട്. മറുപടി വളരെ വ്യക്തമാണ്. ഒരാദർശ പ്രസ്ഥാനമായ ജമാഅത്തെ ഇസ്‌ലാമിയിൽ ആദർശം സർവാത്മനാ അംഗീകരിക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് മാത്രമേ അംഗത്വം നൽകുകയുള്ളൂ. ഇത് ജമാഅത്തിന്റെ മാത്രമല്ല, എല്ലാ ആദർശ പ്രസ്ഥാനങ്ങളുടെയും സവിശേഷതയാണ്. ജമാഅത്തിന്റെ സന്ദേശം അംഗീകരിക്കാത്ത അമുസ്‌ലിംകൾക്ക് മാത്രമല്ല, മുസ്‌ലിംകൾക്കും അതിൽ അംഗത്വം കൊടുക്കുകയില്ല.”[8]

---

[6] ക്വുർആൻ 18: 1, 2

[7] ജ.ഇ. ഒരു ലഘുപരിചയം, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

[8] അവർഗീയ സംഘടന, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

ജമാഅത്ത് എല്ലാവിഭാഗക്കാരെയും മദ്ഹബുകളെയും സംഘടനയിൽ ചേർത്തു, അതിൽ അഹ്‌ലുൽ ഹദീസിൽപെട്ടവരും ബറേൽവികളും ദയൂബന്തികളുമുണ്ട് എന്നും, ഇവരെല്ലാവരും ചേർന്ന് ഇസ്‌ലാമിക വ്യവസ്ഥിതിയുടെ സംസ്ഥാപനത്തിന് ശ്രമിക്കും എന്ന സിദ്ധാന്ത പ്രകാരമാണ് ജമാഅത്തെ ഇസ്‌ലാമി രൂപീകൃതമായത് എന്നെല്ലാം വീറോടെ പ്രഖ്യാപിച്ചവരാണ് ഇവരുടെ സന്ദേശം അംഗീകരിക്കാത്തവർക്ക് അംഗത്വം കൊടുക്കാൻ കഴിയില്ല എന്ന് മറ്റൊരവസരത്തിൽ മറുവെടിക്കുവേണ്ടി തുറന്നെഴുതുന്നത്. ഈ രൂപത്തിലുള്ള അപശബ്ദങ്ങളുണ്ടാക്കി വിപ്ലവം നയിക്കുന്നത് ഏതായാലും മാന്യതയല്ല എന്ന് ഓർമ്മിപ്പിക്കട്ടെ.

തരമറിഞ്ഞേ ചങ്ങാത്തം കൂടാവൂ എന്ന മൊഴി എത്ര അർത്ഥവത്താണ്. എന്നിട്ടും, ജമാഅത്തെ ഇസ്‌ലാമിയുടെ തരമറിയാൻ ശ്രമിച്ചാൽ എന്താണീ സാധനം എന്ന് അത്ര വ്യക്തമാവുകയില്ല. മതസംഘടനകൾക്ക് യോജിക്കുന്നതും യോജിക്കാത്തതുമായ കാര്യങ്ങൾ ഇവരിൽ ഏറെ പ്രകടമാണ്. സ്വഭാവം കണക്കിലെടുത്ത് ഇവരുടേത് ഒരു രാഷ്ട്രീയ സംഘടനയാകാം എന്നനുമാനിക്കുന്നതിൽ തെറ്റില്ല. തുടക്കത്തിൽ ഒരു രാഷ്ട്രീയ മുഖം ഇവരിൽ പ്രകടമായിരുന്നത് ഇവർ തന്നെ എഴുതിയതുമാണല്ലോ:

“1941 ആഗസ്റ്റിൽ ജമാഅത്തിന്റെ രൂപീകരണത്തിന് വഴിവെച്ച അടിസ്ഥാനാശയങ്ങൾ മുപ്പതുകളിൽ ഇന്ത്യയുടെ രാഷ്ട്രീയ ഭാവികളെക്കുറിച്ച് നടന്ന വ്യാപകമായ ചർച്ചയിൽ നിന്ന് രൂപം കൊണ്ടതാണ്.”[9]

എന്നാൽ ഒരു രാഷ്ട്രീയ കക്ഷിയായി തങ്ങളെ കാണുന്നത് ജമാഅത്തെ ഇസ്‌ലാമിക്ക് മുമ്പേ അത്ര പിടിച്ചിരുന്നില്ല എന്നതാണ് സത്യം. എന്തുകൊണ്ടെന്നാൽ, രാഷ്ട്രീയ ലക്ഷ്യം വെച്ചുകൊണ്ട് മതത്തിന്റെ ലേബലിൽ പ്രത്യക്ഷപ്പെട്ട ജമാഅത്തെ ഇസ്‌ലാമി രാജ്യത്തിനകത്ത് വൻദോഷമാണ് സൃഷ്ടിച്ചുകൊണ്ടിരിക്കുന്നത് എന്ന് മിക്ക രാഷ്ട്രീയ പാർട്ടികളും വിലയിരുത്തിയിരുന്നു. പ്രസ്തുത രാഷ്ട്രീയ നിരീക്ഷണം ജമാഅത്തിനെ വല്ലാതെ അസ്വസ്ഥപ്പെടുത്തിയിരുന്നു എന്നുള്ളതിന് അവരുടെ പ്രസിദ്ധീകരണങ്ങൾ തന്നെ സാക്ഷ്യമാണ്. ഉദാഹരണത്തിന്, മാർകിസ്റ്റ് പാർട്ടി അംഗങ്ങളായിരുന്ന ചിലർ ജമാഅത്തെ ഇസ്‌ലാമിയുടെ ഹീനമായ പ്രവർത്തനങ്ങൾക്കെതിരിൽ ഗവൺമെന്റ് എന്ത് നിലപാടാണ് എടുത്തതെന്ന് പാർലമെന്റിൽ ചോദ്യം ഉന്നയിച്ചപ്പോൾ അന്നത്തെ ആഭ്യന്തര സ്റ്റേറ്റ് മന്ത്രി യോഗേന്ദ്ര മക്വാന നല്കിയ മറുപടിയെ വിശകലനം ചെയ്തുകൊണ്ട് ജമാഅത്തെ ഇസ്‌ലാമി എഴുതി: “മി. യോഗേന്ദ്ര മക്വാനയുടെ ഈ മറുപടിയിലൂടെ ചോദ്യകർത്താക്കളുടെ ലക്ഷ്യം എത്രമാത്രം പൂർത്തിയായിട്ടുണ്ടെന്നത് ഖണ്ഡിതമായി പറയാൻ വയ്യ. എങ്കിലും ഇതിന്റെ വെളിച്ചത്തിൽ സഗൗരവം ചിന്തിക്കേണ്ട ഏറെ കാര്യങ്ങൾ വ്യക്തമാകുന്നുണ്ട്. ഉദാഹരണമായി ജമാഅത്തെ ഇസ്‌ലാമി ഇസ്‌ലാമിന്റെ വ്യാപകമായ പ്രചാരണവും ഇസ്‌ലാമിക ശരീഅത്തിന്റെ പരമാവധി പ്രയോഗവൽകരണവും മാത്രം ലക്ഷ്യം വെക്കുന്ന തികച്ചും മതപരമായ ഒരു സംഘടനയാണെന്ന് മക്വാനയുടെ ഈ മറുപടി കലവറയില്ലാതെ വ്യക്തമാക്കുന്നു. ബോധപൂർവ്വമോ ഏതെങ്കിലും തെറ്റിദ്ധാരണകളിൽ കുടുങ്ങിയോ ജമാഅത്തെ ഇസ്‌ലാമിയെ ഒരു രാഷ്ട്രീയ പാർട്ടിയായി മുദ്രയടിക്കുകയും അതിന്റെ പ്രവർത്തനങ്ങൾക്ക് രാഷ്ട്രീയ വർണ്ണം നല്കുകയും ചെയ്യാൻ ശ്രമിക്കുന്നവർ ഇനി തങ്ങളുടെ നിലപാടിനെ സംബന്ധിച്ചു തീർച്ചയായും ഒരു പുനർവിചിന്തനം നടത്തുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ.”[10]

ജമാഅത്തെ ഇസ്‌ലാമിയെ ഒരു രാഷ്ട്രീയ പാർട്ടിയായി മുദ്രയടിക്കരുതെന്നും തികച്ചും മതപരമായ സംഘടനയാണിതെന്നും ജമാഅത്ത് അവകാശപ്പെടുമ്പോൾ, പിന്നീട് രാഷ്ട്രീയ മേഖലകളിൽ അതിന്റെ പ്രവർത്തനം എന്താണ് ലക്ഷ്യമാക്കുന്നതെന്ന് തുറന്ന മനസ്സോടെ വ്യക്തമാക്കാൻ എന്തുകൊണ്ട് ജമാഅത്തെ ഇസ്‌ലാമിക്ക് കഴിയുന്നില്ല. നന്മയിലേക്കുള്ള

[9] ജ.ഇ. മതേതര ഭാരതത്തിൽ പേജ്: 5

[10] ജ.ഇയും കേന്ദ്ര ആഭ്യന്തര വകുപ്പും, പ്രബോധനം 1982 ജനുവരി 9, പേജ് 1

ക്ഷണമായി ജമാഅത്തിനെ പരിചയപ്പെടുത്തുന്ന, തിൻമക്കെതിരിലുള്ള പോരാട്ടത്തിൽ അണിചേരാൻ നിരന്തരം അഭ്യർത്ഥിക്കുന്ന ഇവരുടെ അനുയായികൾ, ഖുതുബാത്തിലെ 'ലോകത്ത് ഇന്ന് നടന്നുകൊണ്ടിരിക്കുന്ന സകലതിൻമയുടെയും മൂലകാരണമാകട്ടെ ഭരണദൂഷ്യമാണ്' എന്ന ശിക്ഷണം[11] വലിച്ചെറിയാൻ തയ്യാറാകുന്നില്ല എന്നത് എന്ത് സന്ദേശമാണ് നല്കുന്നത്? ഭരണമില്ലാത്ത ദീൻ ഭൂമിയിൽ സ്ഥാപിക്കപ്പെടാത്ത സങ്കൽപ വീടുപോലെയാണ്, നമസ്കാരവും നോമ്പും ഹജ്ജുമെല്ലാം ഇസ്ലാമിക ഭരണ സംസ്ഥാപനത്തിനുള്ള പരിശീലനമാണ്, ഭരണത്തിന്റെ അബദ്ധമായ അടിസ്ഥാനത്തെമാറ്റി സുബദ്ധമാക്കിത്തീർക്കാനുള്ള അശ്രാന്ത പരിശ്രമവും ത്യാഗവുമാണ് ജിഹാദ്, സാമ്രാജ്യത്ത ദൈവത്തെ നീക്കി പ്രജായത്ത ദൈവത്തെ ഗവൺമെന്റാകുന്ന വിഗ്രഹാലയത്തിൽ പ്രതിഷ്ഠിക്കൽ ബഹുദൈവാരധനയാണ്, പ്രജായത്തം നടപ്പിൽ വരുത്താനായി സമരം ചെയ്യുന്നവർ കപടവിശ്വാസികളാണ് എന്നിങ്ങനെയുള്ള വിഷയങ്ങൾ അണികളെ അഭ്യസിപ്പിച്ച ഒരു കൂട്ടർ ഇന്ന് ജനാധിപത്യത്തിനു വേണ്ടി സിന്ദാബാദ് മുഴക്കുമ്പോൾ, അവരുടെ രാഷ്ട്രീയ കൗശലവും തെരുവുനാടകങ്ങളും മുഖവിലക്കെടുക്കുവാൻ ആർക്കാണ് കഴിയുക.

ഇതോടൊപ്പം മുസ്ലിം സമുദായം തിരിച്ചറിയേണ്ട ഒന്നുണ്ട്, രാഷ്ട്രീയ മേഖലകളിൽ ജമാഅത്തിന്റെ ഒച്ചയില്ലാത്ത ശബ്ദം സമുദായ സേവനമാണ് എന്ന് ആരും തെറ്റുധരിക്കരുത് എന്നതാണ് അത്. അതുകൂടി കേട്ടോളൂ: "മുസ്ലീംകളുടെ സാമുദായിക താത്പര്യങ്ങൾ സംരക്ഷിക്കാൻ നിലവിൽ വന്ന പാർട്ടിയല്ല ജമാഅത്തെ ഇസ്ലാമി; ഇസ്ലാമിന്റെ സാർവജനീനമായ പ്രബോധനത്തിനും സംസ്ഥാപനത്തിനുമായി രൂപീകരിക്കപ്പെട്ട ആദർശ പ്രസ്ഥാനമാണ്. മുസ്ലീംകൾ സാമുദായികമായി വേറിട്ട് നിന്ന് ഒരു രാഷ്ട്രം സ്ഥാപിക്കുന്നത് ഇസ്ലാമിന്റെ ആദർശപരമായ താത്പര്യങ്ങൾക്ക് ഗുണത്തേക്കാളേറെ ദോഷം ചെയ്യും എന്നതായിരുന്നു ജമാഅത്തിന്റെ കാഴ്ചപ്പാട്"[12]

എന്തുമാത്രം വൈരുദ്ധ്യമാണ് ഇവരുടെ പ്രസ്താവനകൾ. മുസ്ലീംകൾ സാമുദായികമായി വേറിട്ട് നിന്ന് ഒരു രാഷ്ട്രം സ്ഥാപിക്കുന്നത് ഇസ്ലാമിന് ഗുണത്തേക്കാളേറെ ദോഷം ചെയ്യും എന്നഭിപ്രായപ്പെടുന്ന മുജീബിന്, ഇവരെല്ലാവരും ഒരുമിച്ചു ചേർന്ന് ഇസ്ലാമിക വ്യവസ്ഥിതിയുടെ സംസ്ഥാപനത്തിന് വേണ്ടി ശ്രമിക്കും എന്ന മുൻ പ്രഖ്യാപനം ഓർമ്മക്കേടായി മാറിയത് എങ്ങനെയാണ്. വെറും അമ്പതുചില്ല്വാനം വർഷത്തിനുള്ളിൽ ഇതുപോലെ എത്രയെത്ര വിഷയങ്ങളിലാണ് പോളിസീ പ്രോഗ്രാമെന്ന പേരിൽ ഇവർ മാറ്റിയെഴുതിയിട്ടുള്ളത്. തൗഹീദ് ശിർക്കും ശിർക്ക് തൗഹീദുമൊക്കെയായി മാറ്റി കേരള മുസ്ലിംകളെ കബളിപ്പിച്ച വിരോധാഭാസം അത്ര എളുപ്പം മറക്കാൻ വകയില്ല. ഇപ്രകാരം ജമാഅത്ത് അധ:പതിക്കാനുള്ള പ്രധാന കാരണം അതിന്റെ ലക്ഷ്യം തീർത്തും ഭൗതികമായ (രാഷ്ട്രീയ) വിജയമായതിനാലാണ്. ഇസ്ലാമിക ചരിത്രത്തിലെ ഒരു പ്രവാചകൻ[13] തൊണ്ണൂറ്റി അമ്പതു വർഷം സ്വന്തം സമൂഹത്തിൽ ദഅവത്ത് നടത്തിയതായി അല്ലാഹു പരിചയപ്പെടുത്തുമ്പോൾ അതുവഴി ഒരു സന്ദേശം നമുക്ക് ലഭിക്കുന്നുണ്ട്; അദ്ദേഹത്തിന്റെ തൗഹീദിലുള്ള കണിശതയും അചഞ്ചലമായ സുസ്ഥിരതയും. അമ്പതു വർഷത്തിലധികം ദഅ്വത്ത് നടത്തിയ ജമാഅത്തിന് മുഖ്യമായും ഇല്ലാതായിപ്പോയത് ഇവ രണ്ടുമാണ്.

പോളിസീ പ്രോഗ്രാമുകളുടെ പേരിൽ ജമാഅത്തിന്റെ രാഷ്ട്രീയം മതവുമായി ബന്ധപ്പെടുത്തി ഉണ്ടാക്കിത്തീർത്ത അസ്വസ്ഥകൾ ചെറുതല്ലായിരുന്നു. ഇക്കാര്യം രാഷ്ട്രീയ മേഖലകളിൽ പ്രവർത്തിക്കുന്നവരുടെ ഇടയിലും ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട് എന്നത് വിഷയത്തിന്റെ ഗൗരവം കുറിക്കുന്നു. അതിന്റെ സൂചനകൾ ഇവരുടെ വരികളിലൂടെ തന്നെ നമുക്ക് വായിക്കാം:

---

11 16-ാം പതിപ്പ്, പേ. 275,276 കാണുക

12 ചോദ്യോത്തരം മുജീബ്, പ്രബോധനം 1986 സപ്തമ്പർ 27

13 നൂഹ് നബി(عليه السلام)

“ഇന്ത്യയിൽ സമാധാനപരവും നിയമാനുസൃവുമായ രീതിയിലൂടെ പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന പ്രസ്ഥാനമാണ് ജമാഅത്തെ ഇസ്‌ലാമി. വിവിധ ജനവിഭാഗങ്ങൾക്കിടയിൽ വെറുപ്പും വിദ്വേഷവും സൃഷ്ടിക്കുന്ന ഒരു പ്രവൃത്തിയും ജമാഅത്തിന്റെ ഇതപര്യന്തമുള്ള ചരിത്രത്തിലുണ്ടായിട്ടില്ല. രാജ്യത്ത് നടക്കുന്ന കുഴപ്പങ്ങൾക്ക് പിന്നിൽ ജമാഅത്തിന്റെ ‘കറുത്ത’ കരമുണ്ടോ എന്ന് മഷിയിട്ട് നോക്കിയവർ അവസാനം നിരാശരായിട്ടേയുള്ളൂ. എന്നിട്ടും രാജ്യത്ത് കുഴപ്പമുണ്ടാക്കുകയും ജനവിഭാഗങ്ങളെ തമ്മിലടിപ്പിക്കുകയും ചെയ്യുന്ന വർഗീയ കക്ഷിയാണ് ജമാഅത്തെ ഇസ്‌ലാമിയെന്ന ആരോപണം രാഷ്ട്രീയ-സാംസ്കാരിക വേദികളിൽ നിന്ന് ഇന്നും ഉയർന്നുകൊണ്ടിരിക്കുന്നു.”[14]

ഇന്ത്യയിൽ ഏതായാലും നിയമാനുസൃതമായ നിലക്ക് തീവ്രവാദം അനുവദിക്കുന്നുണ്ട് എന്ന് ഈയുള്ളവന് അഭിപ്രായമില്ല. ആ നിലക്ക് ജമാഅത്തെ ഇസ്‌ലാമി മേൽ പറയപ്പെട്ട രൂപത്തിൽ ഒരു കുഴപ്പവും സൃഷ്ടിച്ചില്ല എന്ന്  കരുതാൻ ന്യായവും കാണുന്നില്ല. പ്രബോധനത്തിലെ താഴെയുള്ള ഖണ്ഡിക ഒരാശങ്കക്കും വകയില്ലാത്ത വിധം വ്യക്തമാക്കുന്നത് അതാണ്:

“താഴ്‌വരയിൽ തീവ്രവാദി പ്രവർത്തനം ശക്തിപ്പെട്ടതിനു ശേഷം ജമാഅത്തെ ഇസ്‌ലാമിയുടെ സ്വാധീനം വർധിച്ചിട്ടുള്ളതായി പറയപ്പെടുന്നു. താഴ്‌വരയിലെ ഏറ്റവും ശക്തമായ തീവ്രവാദിഗ്രൂപ്പുകളിലൊന്നായ ഹിസ്ബുൽ മുജാഹിദീൻ, ജമാഅത്തെ ഇസ്‌ലാമി അനുകൂല ഗ്രൂപ്പാണ്. ഇതിനുപുറമെ, ‘അല്ലാഹ് ടൈഗേഴ്സ്’ എന്ന ഒരു സംഘത്തിനും ജമാഅത്ത് രൂപം നൽകിയിട്ടുണ്ട്. ജനങ്ങളിൽ ഇസ്‌ലാമികചൈതന്യം വളർത്തുകയും നിലനിർത്തുകയുമാണ് ഈ സംഘത്തിന്റെ മുഖ്യമായ പ്രവർത്തനമെന്നു പറയപ്പെടുന്നു. വിവിധ തീവ്രവാദി ഗ്രൂപ്പുകളെ ഏകോപിപ്പിക്കുന്നതിലും ജമാഅത്തിന്റെ പങ്ക് പ്രധാനമാണ്. രാഷ്ട്രീയമേഖലയിൽ പതിമൂന്നു സംഘടനകൾ ചേർന്ന ‘തഹ്‌രികെ ഹുർരിയത്തെ കാശ്മീർ’ (കാശ്മീർ സ്വാതന്ത്ര്യപ്രസ്ഥാനം) എന്ന പേരിൽ ഒരു മുന്നണിക്ക് രൂപം കൊടുത്തിട്ടുണ്ട്. ഈ ഗ്രൂപ്പിലെ ഏറ്റവും വലിയ സംഘടന ജമാഅത്താണ്. അരാഷ്ട്രീയനായ അഡ്വക്കറ്റ് മിയാൻ അബ്ദുൽ ഖയ്യൂമാണ് മുന്നണിയുടെ അധ്യക്ഷൻ. സെക്രട്ടറിയായ മുഹമ്മദ് അശ്‌റഫ് സഹ്‌റായി കാശ്മീർ ജമാഅത്തെ ഇസ്‌ലാമിയുടെയും സെക്രട്ടറിജനറലാണ്. സൈനികമേഖലയിൽ വിവിധ സായുധ ഗ്രൂപ്പുകൾ ചേർന്ന് രൂപം നൽകിയ ‘മുത്തഹിദ ജിഹാദ് കൗൺസി’ലിന്റെ ചെയർമാൻ അലി മുഹമ്മദ് ഡാറും ജമാഅത്തെ ഇസ്‌ലാമിയുടെ നേതാക്കളിലൊരാളത്രെ.”[15]

ജമാഅത്തെ ഇസ്ലാമിയുടെ പുസ്തകങ്ങൾ വായിക്കുന്ന, അവരുടെ അതേ ആശയം കൈമുതലാക്കിയ കുറേ തീവ്രവാദ ഗ്രൂപ്പുകൾ ലോകത്ത് നിലവിലുണ്ട് എന്നുതന്നെയല്ലേ ഉപരിസൂചിത ഖണ്ഡികയിൽ നിന്നും മനസിലാകുന്നത്. അല്ലെങ്കിൽ ഇവർ പറയട്ടെ കാശ്മീർ ജമാഅത്തെ ഇസ്ലാമിയുടെ കൈവശമുള്ള മൗദൂദിയൻ പുസ്തകങ്ങളും കേരളത്തിലെ ജമാഅത്തു-എൻ. ഡി. എഫുകാരന്റെ കൈവശമുള്ള മൗദൂദിയൻ പുസ്തകങ്ങളും തമ്മിൽ അന്തരമുണ്ടെന്ന്. ഏതായാലും ഇന്ത്യാ ഉപഭൂഖണ്ഡത്തിലുള്ള ജമാഅത്തെ ഇസ്ലാമിയുടെ ആദർശവും ലക്ഷ്യവും ഒന്നു തന്നെയാണ്; ഇക്കാര്യവും ഇവർ തന്നെ തുറന്ന് പ്രഖ്യാപിച്ചതാണ്.

“ജമാഅത്തെ ഇസ്‌ലാമി കേരളത്തിലോ ഇന്ത്യയിലോ പരിമിതമായ ഒരു പ്രസ്ഥാനമല്ല. ഇന്ത്യാ ഉപഭൂഖണ്ഡത്തിൽതന്നെ ഇതേ പേരും വേരുമുള്ള ആറു സംഘടനകളുണ്ട്. സ്വന്തമായ ചുറ്റുപാടുകൾ കണക്കിലെടുത്ത് ഭിന്നമായ നയപരിപാടികളോടെയാണ് പ്രവർത്തിക്കുന്ന തെങ്കിലും അവയുടെയെല്ലാം ആദർശവും ലക്ഷ്യവും ഒന്നാകുന്നു.”[16]

---

[14] അവർഗീയ സംഘടന, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

[15] കാശ്മീർ ജമാഅത്തെ ഇസ്‌ലാമി, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

[16] രണ്ടുവാക്ക്, പ്രബോധനം ജ.ഇ. അമ്പതാം വാർഷിക പതിപ്പ്

എതായാലും ജമാഅത്തിന്റെ രാഷ്ട്രീയ സ്വഭാവം നാടിനും സമുദായത്തിനും ഗുണം നല്കിയിട്ടില്ല എന്നതു തന്നെയാണ് നേര്. മൗദൂദി പഠിപ്പിച്ച തീവ്രവാദ ആശയങ്ങൾ ഏറ്റുപിടിച്ചതു നിമിത്തം രാജ്യത്തിന്റെ കണ്ണിലെ കരടായ ജമാഅത്തിന് അക്കാരണത്താൽതന്നെ നിരന്തരം ഈ രൂപത്തിൽ എഴുതേണ്ടതായി വന്നിട്ടുണ്ട്: "ഭരണം ലക്ഷ്യമായംഗീകരിച്ചു പ്രവർത്തിക്കുന്ന ഒരു രാഷ്ട്രീയ സംഘടനയല്ല ജമാഅത്തെ ഇസ്‌ലാമിയെന്നും ജീവിതത്തിന്റെ പരമപ്രധാനമായ ഒരു മേഖലയെ ദൈവിക നിർദ്ദേശങ്ങൾക്കതീതമാണെന്ന് വരുത്തിത്തീർക്കാൻ ചിലർ നടത്തുന്ന ശ്രമങ്ങളെ ഇസ്‌ലാമിലെ രാഷ്ട്രീയ വശങ്ങളവതരിപ്പിച്ചുകൊണ്ട് ഭരണകാര്യങ്ങളിലും അല്ലാഹുവിന്നുള്ള പങ്ക് സ്ഥാപിച്ചെടുക്കുക മാത്രമാണ് പ്രസ്ഥാനം ചെയ്യുന്നത്."[17]

എടുത്താൽ പൊങ്ങാത്ത മൂല്യാധിഷ്ഠിത രാഷ്ട്രീയ മുദ്രാവാക്യവുമുയർത്തി വെൽ ഫെയർ പാർട്ടി എന്ന പേരിലൂടെ ജനാധിപത്യത്തിന്റെ സംരക്ഷകരായി ജനങ്ങളുടെ മുമ്പിൽ എത്തിനിൽക്കുന്ന ജമാഅത്തെ ഇസ്‌ലാമി ഇന്ന് ജീവിതത്തിന്റെ പരമപ്രധാനമായ ഒരു മേഖലയെ ഇസ്‌ലാമിലെ രാഷ്ട്രീയ വശങ്ങളവതരിപ്പിച്ചുകൊണ്ട് പരിചയപ്പെടുത്തി കൊണ്ടിരിക്കുകയാണ്! ഫാ. അബ്രഹാം ജോസഫ്, കെ. അംബുജാക്ഷൻ, ലളിതാ നായിക്, സുബ്രഹ്മണി, കരിപ്പുഴ സുരേന്ദ്രൻ, പ്രേമ പിഷാരടി തുടങ്ങിയ വെൽ ഫെയർ പാർട്ടിക്കാരുടെ സാരഥ്യം അതിന് ശക്തിപകരുമായിരിക്കും!! നാനാജാതി മതസ്ഥരെ ദൈവിക സന്മാർഗത്തിൽ അണിനിരത്തി, വ്യക്തി സംസ്കരണത്തിലൂടെ, ധാർമികാടിത്തറയിൽ സമൂഹത്തിന്റെ പുനഃസംവിധാനവും രാഷ്ട്രത്തിന്റെ നിർമാണവും ലക്ഷ്യംവെച്ചു പ്രവർത്തിക്കുന്ന ഒരു പ്രസ്ഥാനമാണല്ലോ ജമാഅത്തെ ഇസ്‌ലാമി!!! ഇവരെ എങ്ങനെയാണൊന്ന് ഉപദേശിക്കുക. ആകെ മുങ്ങിയാൽ കുളിരില്ല എന്നു കേട്ടിട്ടില്ലേ. അതുകൊണ്ടു തന്നെ ആകെ നാണം കെട്ട ജമാഅത്തെ ഇസ്‌ലാമിക്ക് ഇനി എന്തു നാണക്കേട്?

ജമാഅത്തെ ഇസ്‌ലാമിയുടെ രൂപീകരണം മുതൽ ഇന്നുവരെയുള്ള അവരുടെ ആദർശപരമായ പ്രസ്താവനകൾ ചേർച്ചയില്ലായ്മയുടേതാണ്. അതുകൊണ്ടുതന്നെ അതെല്ലാം മുമ്പിൽ വെച്ചുകൊണ്ട് പരിശോധന നടത്തിയ ഏതൊരു സാധാരണക്കാരനും അമ്പരപ്പോടെ ചോദിക്കാതിരിക്കില്ല… അല്ല, എന്താണീ ജമാഅത്തെ ഇസ്‌ലാമി?

ജമാഅത്തെ ഇസ്‌ലാമി പ്രവർത്തകർക്ക് ഇന്ന് ദഹനക്കേടുണ്ടാക്കുന്ന, അസ്വസ്ഥകൾ ഉണ്ടാക്കുന്ന ഒരു അനുശാസനയുണ്ട്; ജമാഅത്തിന്റെ പിറവിയോടനുബന്ധിച്ച് അതിന്റെ നേതാവ് ആ പാർട്ടിയുടെ രൂപീകരണ ലക്ഷ്യം വ്യക്തമാക്കുന്നതാണ് അത്. അവസാനമായി നർമ്മത്തൊടെയും അല്പം ഭീതിയോടെയും അതൊന്ന് വായിക്കാം: "ഈ ഇസ്‌ലാമിക പാർട്ടി രൂപംകൊള്ളുന്നതോടെ അത് നിലവിൽവന്ന ലക്ഷ്യ സാക്ഷാല്കാരത്തിന്റെ മാർഗത്തിൽ ജിഹാദ് ആരംഭിക്കുകയായി. അനിസ്‌ലാമികമായ അടിത്തറകളിൽ നിലനിൽക്കുന്ന ഭരണവ്യവസ്ഥകൾ നശിപ്പിക്കുക, അവയെ വേരോടെ പിഴുതെറിയുക, പകരം വിശുദ്ധ ഖുർആൻ 'അല്ലാഹുവിന്റെ വചനം' എന്ന് വിശേഷിപ്പിച്ച നീതിനിഷ്ഠവും മദ്ധ്യമവുമായ നിയമങ്ങളുടെ അസ്തിവാരത്തിൽ സ്ഥാപിതമായ സാമൂഹിക ക്രമം സംസ്ഥാപിക്കുക എന്നതാണത്. ഇവക്കെല്ലാംവേണ്ടി അത്യദ്ധ്വാനം ചെയ്യുന്നതിൽനിന്ന് ഒഴിവാകാതിരിക്കു കയെന്നത് അതിന്റെ പ്രകൃതത്തിലും താല്പര്യത്തിലും പെട്ടതാണ്. ഈ പാർട്ടി ഇസ്‌ലാമിക സിദ്ധാന്തങ്ങളിലധിഷ്ഠിതമായ നിയന്ത്രണത്തിന്നും സത്യത്തിന്റെ സംസ്ഥാപനത്തിന്നും ഭരണസമ്പ്രദായത്തിന്റെ പരിവർത്തനത്തിനും സാധ്യമായ ശ്രമങ്ങൾ വ്യയം ചെയ്യുകയും ഈ മാർഗത്തിൽ ശരിയാംവിധം ജിഹാദ് നടത്തുകയും ചെയ്യുന്നില്ലെങ്കിൽ ലക്ഷ്യം പൂർത്തീകരിക്കുന്നതിലും പാർട്ടിയുടെ രൂപീകരണോദ്ദേശ്യം അന്വർത്ഥമാക്കുന്നതിലും അത് പരാജയപ്പെട്ടതായാണ് കണക്കാക്കപ്പെടുക."[18]

---

[17] വാർത്തകൾ, ഭരണം ജ.ഇ.യുടെ ലക്ഷ്യമല്ല, പ്രബോധനം 1986 മാർച്ച് 29

[18] അബുൽ അഅ്ലാ മൗദൂദി, ജിഹാദ്, പേജ് 22